

# ഹദീസ് സമാഹാരം

(അർബഈനെ അത്ഫാൽ, ചെഹ്‌ലെ ഹദീസ്,മറ്റ് വിവിധ ഹദീസുകൾ)


പ്രസാധകർ

ഇസ്‌ലാം ഇന്റർനാഷണൽ പബ്ലിക്കേഷൻസ്

# ഹദീസ് സമാഹാരം

(അർബഈനെ അത്ഫാൽ, ചെഹ്‌ലെ ഹദീസ്,

മറ്റു വിവിധ ഹദീസുകൾ)

**പ്രസാധകർ**

**ഇസ്‌ലാം ഇന്റർനാഷണൽ പബ്ലിക്കേഷൻസ്**

**HADEES SAMAHARAM**

Malayalam Translation of Majmua Ahadees

(Arbaeen Atfal, Chahale Hadees & other various Ahadees)

Translation by: H. Shamsuddin Kavassery

Layout : T. Jamshad Mukkam

Printed at: Aone Offset Printers,Kozhikode

Published by: Islam International Publications
Fort Road, Kannur - 1

1st Edition : January 2018

Copies: 1000

Price : 25/-

കുട്ടികൾക്ക് മന:പാഠമാക്കാൻ
**നാല്പത് ഹദീസുകൾ**

# അർബഈനെ അത്ഫാൽ

**തയ്യാറാക്കിയത്:**
**ഹദ്റത്ത് മീർ മുഹമ്മദ് ഇസ്മാഈൽ സാഹിബ്(റ)**

**സംശോധന:**
**ഹദ്റത്ത് മീർ മുഹമ്മദ് ഇസ്ഹാഖ് സാഹിബ്(റ)**

# ആമുഖം

## ഹദ്റത്ത് മീർ മുഹമ്മദ് ഇസ്മാഈൽ സാഹിബ്[റ]

തിരുനബി[സ] പറയുന്നു: ദീൻ പഠിപ്പിക്കാൻ ആരെങ്കിലും നാല്പത് ഹദീസുകൾ മന:പാഠമാക്കിയാൽ അല്ലാഹു അയാളെ ഖിയാമത്ത് നാളിൽ ദീനീജ്ഞാനികളുടെ കൂട്ടത്തിൽ എഴുന്നേൽപ്പിക്കുന്നതും ഞാൻ അയാൾക്ക് വേണ്ടി ശിപാർശ ചെയ്യുന്നതും അയാൾക്ക് അനുകൂലമായി സാക്ഷ്യം നൽകുന്നതുമാണ്.

ഈ പരിശുദ്ധ വചനങ്ങൾക്കനുസൃതമായി ഞാനും നാല്പത് ഹദീസുകൾ സ്വരുക്കൂട്ടിയിരിക്കുകയാണ്. ഇവ മനസ്സിലാക്കുന്നതും മന:പാഠമാക്കുന്നതും സാധാരണക്കാർക്ക് മാത്രമല്ല സ്ത്രീകൾക്കും ചെറിയകുട്ടികൾക്ക് പോലും എളുപ്പമാണ്. അതായത് അധികം ഹദീസുകളും വെറും രണ്ട് പദങ്ങൾ മാത്രമുള്ളവയാണ്. മൂന്ന് പദങ്ങളുള്ളവയിൽ ഒരു പദം ഉർദു അറിയുന്ന ആർക്കും എളുപ്പത്തിൽ മനസ്സിലാക്കാവുന്നതാണ്.

മേൽ നബിവചനത്തിനു പുറമേ 40 ഹദീസുകൾ സ്വരുക്കൂട്ടുന്നവരെക്കുറിച്ചും നബി[സ] സുവാർത്ത നൽകിക്കൊണ്ട് പറഞ്ഞു:

مَنْ تَرَكَ اَرْبَعِيْنَ حَدِيْثًا بَعْدَ مَوْتِهٖ فَهُوَ رَفِيْقِىْ فِى الْجَنَّةِ

ആരെങ്കിലും തന്റെ മരണത്തിനു ശേഷം 40 ഹദീസുകൾ ബാക്കിയാക്കി പോയാൽ അയാൾ സ്വർഗത്തിൽ എന്റെ കൂട്ടുകാരനായിരിക്കും.

ഇക്കാരണം കൊണ്ടുകൂടിയാണ് ഞാൻ ഈ ഹദീസുകളെ പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചത്. അല്ലാഹു സ്വീകരിക്കുമാറാകട്ടെ. ഈ സമാഹാരത്തെ ജനങ്ങൾക്ക് പ്രയോജനപ്രദമാക്കുമാറാകട്ടെ. ആമീൻ.

(നോട്ട്: ഹദ്റത്ത് ശാഹ് വലിയുല്ലാഹ്(റഹ്)യുടെ അർബഈനിൽ നിന്നുള്ള ഒരു ഹദീസും ഈ ഹദീസു സമാഹാരത്തിൽ ചേർത്തിട്ടില്ല.)

## 1. اَلـــدِّيْـــنُ النَّصِيْحَةُ

**(അദ്ദീനുന്നസ്വീഹ:)**

**ദീനിന്റെ രത്നച്ചുരുക്കം നന്മ ആഗ്രഹിക്കലാകുന്നു.**

നന്മ സൃഷ്ടി ജാലങ്ങളെക്കുറിച്ചാണെങ്കിലും നബിയെക്കുറിച്ചാണെങ്കിലും അല്ലാഹുവിനെക്കുറിച്ചാണെങ്കിലും ശരി. അതായത് അല്ലാഹു സ്ഥാപിച്ചിട്ടുള്ള പ്രസ്ഥാനത്തിന്റെ പുരോഗതിക്കുവേണ്ടി പരിശ്രമിക്കുക, ദീനീ പ്രചാരണത്തിൽ റസൂലിനെ സഹായിക്കുക, സൃഷ്ടികളോട് അനുകമ്പയോടെ വർത്തിക്കുക.

## 2. اِجْـــتَـــنِـــبُـــواالْــغَـــضَـــبَ

**(ഇജ്തനിബുൽ ഗളബ്.)**

**കഠിന കോപത്തിൽ നിന്നും വിട്ടുനിൽക്കുക.**

അതായത് പൊതുവെ തെറിപറയുന്നതിനും കുഴപ്പവും കൊലയും ഉണ്ടാകുന്നതിനുംവരെ നിമിത്തമാകുന്നവ.

## 3. اَدُّوْا زَكٰوتَكُمْ

**(അദ്ദൂ സക്കാത്തക്കും)**

**നിങ്ങൾ നിങ്ങളുടെ സക്കാത്ത് കൊടുക്കുക.**

കാരണം സക്കാത്ത് പാവപ്പെട്ടവർക്കുള്ള സഹായവും സമ്പത്തിനെ ശുദ്ധീകരിക്കുന്നതുമാണ്.

## 4. اِحْـــــفَـــــظْ لِسَانَكَ

**(ഇഹ്ഫസ് ലിസാനക്ക്.)**

**നിന്റെ നാവിനെ സംരക്ഷിക്കുക.**

കറ്റുകെട്ട്, കളവ്, പരദൂഷണം, വഴക്കും വക്കാണവുമുണ്ടാക്കുന്ന കാര്യങ്ങൾ, അശ്ലീലവും മോശവുമായ സംസാരങ്ങൾ എന്നിവയിൽ നിന്ന്.

## 5. أَرْحَامُكُمْ أَرْحَامُكُمْ

**(അർഹാമുക്കും അർഹാമുക്കും)**
**നിങ്ങളുടെ രക്തബന്ധുക്കൾ തന്നെയാണ് നിങ്ങളുടെ കുടുംബക്കാർ.**

അതുകൊണ്ട് തന്നെ മറ്റുള്ളവരെ അപേക്ഷിച്ച് അവരെ സന്തോഷിപ്പിക്കുകയും നല്ലരീതിയിൽ പെരുമാറുകയും സഹായിക്കുകയും വേണ്ടതാണ്.

## 6. أَرْشِدُوْا أَخَاكُمْ

**(അർശിദൂ അഖാക്കും)**
**സ്വസഹോദരന് സന്മാർഗം ഉപദേശിക്കുക.**

അതായത് അയാൾ നന്നാവാൻ അധ്യാപനവും ശിക്ഷണവും ഉപദേശവും മുഖേന അയാളുടെ നന്മക്കുവേണ്ടി ശ്രമിക്കുക.

## 7. اِشْفَعُوْا تُؤْجَرُوْا

**(ഇശ്ഫഊ തൂജറൂ)**
**ശിപാർശ ചെയ്യുവിൻ,**
**ശിപാർശക്കും പ്രതിഫലം കിട്ടുന്നതാണ്.**

ലോകത്ത് ചിലകാര്യങ്ങൾ ശിപാർശകൊണ്ടാണ് നടക്കുന്നത്. ഏതെങ്കിലും അർഹതപ്പെട്ട വ്യക്തിക്ക് ശിപാർശ കാരണം നന്മ ലഭിക്കുമെങ്കിൽ മറ്റൊരാൾക്ക് അന്യായമാവാത്ത നിലയിൽ ശിപാർശ ചെയ്യുന്നതിൽ ഒരിക്കലും മടിക്കരുത്.

## 8. اَسْلِمْ تَسْلَمْ

**(അസ്‌ലിം തസ്‌ലം)**

**നീ മുസ്‌ലിമാകുക** (എങ്കിൽ നീ എല്ലാ ദൂഷ്യത്തിൽ നിന്നും തിന്മയിൽനിന്നും നഷ്ടങ്ങളിൽ നിന്നും) **സുരക്ഷിതനാവുന്നതാണ്.**

അതുകൊണ്ട് തന്നെയാണ് ഇസ്‌ലാം സമാധാനത്തിന്റെ മതമെന്ന് പറയപ്പെടുന്നത്.

## 9. اَطِعْ اَبَاكَ

**(അത്വിഅ് അബാക്ക്)**

**നിന്റെ പിതാവിനെ അനുസരിക്കുക.**

പിതാവിനെ അനുസരിക്കുന്നത് മക്കളെ സംബന്ധിച്ചിടത്തോളം സൗഭാഗ്യം മാത്രമല്ല, യഥാർഥ ഗുണകാംക്ഷിയും പരിചയസമ്പന്നനും ആയതുകൊണ്ട് അദ്ദേഹത്തെ അനുസരിക്കുന്നത് പ്രയോജനപ്രദവുമാണ്.

## 10. اِعْتَكِفْ وَصُمْ

**(ഇഅ്തകിഫ് വസ്വും)**

**ഇഅ്തികാഫ് ഇരിക്കുക, കൂടെ നോമ്പും എടുക്കുക.**

അതായത് നോമ്പ് കൂടാതെ ഇഅ്തികാഫ് സാധ്യമല്ല. മുഅ്തകിഫ് നോമ്പുകാരനായിരിക്കേണ്ടത് അനിവാര്യമാണ്. അല്ലെങ്കിൽ ഇഅ്തികാഫ് നിഷ്പ്രയോജനമാണ്.

## 11. اَعْلِنُوا النِّكَاحَ

**(അഅ്ലിനുന്നിക്കാഹ്)**
**നിക്കാഹ് വിളംബരപ്പെടുത്തുവിൻ.**

അതായത് ഒരുതരത്തിലുള്ള രഹസ്യവിവാഹവും അനുവദനീയമല്ല.

## 12. اَكْرِمِ الشَّعْرَ

**(അക്രിമിശ്ശഅ്ർ)**
**മുടിയെ ബഹുമാനിക്കുക.**

അതായത് വൃത്തിയാക്കിയും ചീകിയൊതുക്കിയും വെക്കുക. താടിയും മീശയും വന്നു തുടങ്ങിയവരോട് കുട്ടിക്കളെപ്പോലെ പെരുമാററുത്. നരച്ച മുടിയുള്ള ആളെ അയാളുടെ ആ നര കാരണത്താൽ ആദരിക്കുക.

## 13. اَلْاَعْمَالُ بِالْخَوَاتِيْمِ

**(അൽ അഅ്മാലു ബിൽ ഖവാതീം)**
**കർമങ്ങൾ അതിന്റെ പര്യവസാനത്തിലധിഷ്ഠിതമാണ്.**

കർമങ്ങളുടെ പര്യവസാനം നല്ലതാണെങ്കിൽ കർമവും സ്വീകാര്യയോഗ്യമാണെന്ന് കരുതാം. അല്ലാത്തപക്ഷം അത് ഗുണപ്രദമല്ല.

## 14. اُوْصِيْكُمْ بِالْجَارِ

**(ഊസ്വീക്കും ബിൽ ജാർ)**

**അയൽക്കാരനോട് നല്ല നിലയിൽ പെരുമാറണമെന്ന് ഞാൻ നിങ്ങളോട് ഒസ്യത്ത് ചെയ്യുന്നു.**

നാഗരിക സംസ്കാരത്തിനും സമാധാന സംസ്ഥാപനത്തിനും വലിയൊരു മാർഗമാണ് ഇത്.

15. اَكْـــــرِمُوْا اَوْلَادَكُمْ

**(അക്‌രിമൂ ഔലാദക്കും)**
**തന്റെ മക്കളെ ആദരിക്കുക.**

എങ്കിൽ മാത്രമേ മക്കളിൽ ആത്മാഭിമാനം ഉണ്ടാവുകയും അവർ തിയ്യ കാര്യങ്ങളിൽ നിന്ന് വിട്ടു നിൽക്കുകയും ചെയ്യുകയുള്ളൂ. എപ്പോഴും ടാ എന്ന് പറഞ്ഞ് സംബോധന ചെയ്യുന്നത് ശരിയല്ല.

16. اَلْاَمَانَــةُ عِـــــزٌّ

**(അൽ അമാനത്തു ഇസ്സ്.)**
**വിശ്വസ്തത അന്തസ്സാണ്.**

വിശ്വസ്തരെ ലോകം ബഹുമാനിക്കുന്നു. എല്ലാ പ്രവാചകന്മാരും اِنِّيْ لَكُمْ رَسُوْلٌ اَمِيْنٌ എന്ന് വിളംബരപ്പെടുത്തിക്കൊണ്ട് സമൂഹത്തിൽ തങ്ങളുടെ അന്തസ്സ് അംഗീകരിപ്പിച്ചവരാണ്. പിന്നെയാണ് അവർക്ക് സത്യസന്ദേശങ്ങൾ നൽകിയത്.

17. اَلْاَ يْـــمَــنُ فَالْاَ يْـــمَنُ

**(അൽ ഐമനു ഫൽ ഐമൻ)**
**വലതുഭാഗത്തുള്ളവൻ വലതുഭാഗത്തുള്ളവൻ തന്നെ.**

സദസ്സിൽ വലത് ഭാഗത്തിരിക്കുന്നവർക്ക് ചില കാര്യങ്ങളിൽ മുൻഗണനയുണ്ട്, അത് മാനിക്കേണ്ടതാണ്. ഉദാ: ഭക്ഷണ വിതരണം, അഭിപ്രായമാരായൽ തുടങ്ങിയവ.

## 18. بَجِّلُوا الْمَشَائِخَ

**(ബജ്ജിലുൽ മശായിഖ്)**
**പ്രായമുള്ളവരെ ബഹുമാനിക്കുക.**

കാരണം അവരുടെ അറിവും അനുഭവവും യുവാക്കളേക്കാൾ കൂടുതലായിരിക്കും.

## 19. تَعَلَّمُوا الْيَقِينَ

**(തഅല്ലമുൽ യഖീൻ)**
**ദൃഢജ്ഞാനം ആർജിക്കുവിൻ.**

എല്ലാ കർമങ്ങളുടേയും അടിസ്ഥാനം ദൃഢജ്ഞാനത്തിലാണ്. വിശ്വാസത്തിന്റെ അവസാന ഘട്ടവും ദൃഢജ്ഞാനമാകുന്നു. ദൃഢജ്ഞാനമില്ലാത്ത മനുഷ്യൻ തന്റെ ആയുസ്സ് അനാവശ്യമായി നഷ്ടപ്പെടുത്തിക്കളയുകയും കർമത്തിന്റേയും വിശ്വാസത്തിന്റേയും ഉന്നത ഫലങ്ങളിൽ നിന്ന് പിന്തള്ളപ്പെടുകയും ചെയ്യുന്നു.

## 20. تَهَادُّوْا تَحَابُّوْا

(തഹാദ്ദൂ തഹാബ്ബൂ)
**സ്നേഹം വർധിക്കുന്നതിനു വേണ്ടി പരസ്പരം ഉപഹാരങ്ങൾ കൈമാറുവിൻ.**

പരസ്പരം സ്നേഹം വർധിപ്പിക്കാനുള്ള ഏറ്റവും ഫലവത്തായ മാർഗമാണിത്.

## 21. اَلتَّـعْـــزِيَةُ مَرَّةٌ

**(അത്തഅ്സിയത്തു മർറ)**

**അനുശോചനം ഒറ്റത്തവണ മതി.**

അതായത് ആരെങ്കിലും മരണപ്പെട്ടാൽ ഒരു തവണ അവിടെ പോയി അനുശോചിക്കുന്നത് തന്നെ മതിയായതാണ്. അല്ലാതെ കുടുംബക്കാരെല്ലാവരും ഒരുമിച്ചു കൂടി 40 ദിവസം വരെ അവിടെ നിൽക്കേണ്ടത് അനിവാര്യമാണെന്നതുമൊക്കെ ബിദ്അത്തും അനിസ്ലാമികവുമാണ്.

## 22. اَلْـــــخَالَـــةُ وَالِدَةٌ

**(അൽ ഖാലത്തു വാലിദ)**

**മാതൃസഹോദരിയും മാതാവ് തന്നെയാണ്.**

അതായത് അവരേയും മാതാവിനെപ്പോലെ ആദരിക്കുകയും സേവിക്കുകയും വേണ്ടതാണ്. മക്കളുള്ള ഏതെങ്കിലും സ്ത്രീ മരണപ്പെട്ടാൽ അവരുടെ സഹോദരിയെ വിവാഹം കഴിക്കുന്നത് മക്കൾക്ക് ഉമ്മയെ തിരിച്ചു ലഭിക്കുന്നതിന്ന് സമാനമാണ്.

## 23. اَلدُّعَآءُ هُوَ الْعِبَادَةُ

**(അദ്ദുആഉ ഹുവൽ ഇബാദ)**

**ദുആ തന്നെയാണ് യഥാർഥ ആരാധന.**

ദുആയെ ആരാധനയിൽ നിന്ന് മാറ്റിനിർത്തുന്നവർ വലിയ അബദ്ധത്തിലാണുള്ളത്. ദുആ മുഖേന ഒരാൾ അല്ലാഹുവുമായി ബന്ധം സ്ഥാപിക്കുന്നു. അതുകൊണ്ട് ആരാധനയുടെ അകക്കാമ്പ് അഥവാ യഥാർഥ ആരാധന ദുആ ആകുന്നു.

## 24. اَلدُّنْيَا مَزْرَعَةُ الْاٰخِرَةِ

**(അദ്ദുൻയാ മസ്റഅത്തുൽ ആഖിറ)**

**ഇഹലോകം പരലോകത്തിന്റെ കൃഷിയിടമാണ്.**

അതായത് ഇഹലോകത്ത് വിതക്കുന്ന കർമങ്ങളാണ് പരലോകത്ത് കൊയ്യുന്നത്. ഇവിടെ സത്ക്കർമങ്ങൾ ചെയ്താൽ പരലോകത്ത് അതിന്റെ സദ്ഫലങ്ങൾ ലഭിക്കുന്നതാണ്.

## 25. صُوْمُوْا تَصِحُّوْا

**(സൂമൂ തസ്വിഹ്ഹൂ)**

**നോമ്പ് അനുഷ്ഠിക്കുക, ആരോഗ്യം നേടുക.**

നോമ്പിന്റെ ഒരു ഉദ്ദേശ്യം ആരോഗ്യ സംരക്ഷണമാണ്. അങ്ങനെ ശരീരത്തിലെ അനാവശ്യ ധാതുക്കൾ ഇല്ലാതാവുകയും ശരീരം നന്നാവുകയും ചെയ്യുന്നതാണ്. രോഗിയായ ഒരാൾ നോമ്പെടുത്തുകൊണ്ട് ആരോഗ്യം നന്നാക്കിത്തീർക്കുക എന്നല്ല ഇതുകൊണ്ടുള്ള വിവക്ഷ.

## 26. اَلْعَيْنُ حَقٌّ.

**(അൽ ഐനു ഹഖ്ഖ്)**

**കണ്ണേറ് യാഥാർഥ്യമാണ്.**

കണ്ണേറ് ഹിപ്നോട്ടിസത്തിന്റെ ഒരു ഭാഗമാണ്. അതുകൊണ്ട് തന്നെ അത് നിഷേധിക്കുന്നത് ഉചിതമല്ല. പക്ഷേ ഈ വിഷയം വിശദീകരണമർഹിക്കുന്നു. ഇവിടെ അത് സാധ്യമല്ല.

## 27. اَلصَّبْرُ رِضًا

**(അസ്സ്വബ്റു റിളാ)**
**വിധിയിൽ തൃപ്തിപ്പെടുന്നതിന്നാണ് ക്ഷമ എന്നു പറയുന്നത്.**

ഒന്നും ചെയ്യാൻ കഴിയാത്തപ്പോൾ സ്വബ്ർ (ക്ഷമ) കൈക്കൊള്ളുകയാണെന്ന് പറയുകയും എന്നാൽ ദൈവ വിധിയിൽ നീരസമുണ്ടാവുകയും ചെയ്യുന്നതിനല്ല സ്വബ്ർ എന്ന് പറയുന്നത്.

## 28. اَلْمُحْتَكِرُ مَلْعُـــوْنٌ

**(അൽ മുഹ്തകിറു മൽഊൻ)**
വില കൂടുമ്പോൾ വിൽക്കാനായി **ധാന്യം തടഞ്ഞുവെക്കുന്നവൻ ദൈവകാരുണ്യത്തിൽ നിന്ന് വിദൂരസ്ഥനാണ്.**

അത്തരം വ്യക്തി എല്ലാ മത സമൂഹത്തിന്റേയും ദൃഷ്ടിയിൽ വാസ്തവത്തിൽ ശപിക്കപ്പെട്ടവനാണ്. അവന്റേത് ദുരുദ്ദേശ്യമാണ്. ആളുകൾ പട്ടിണികൊണ്ട് മരിക്കാൻ തുടങ്ങുമ്പോൾ അധികം സമ്പാദിക്കാമെന്നാണയാൾ കരുതുന്നത്.

## 29. اَلْمُسْلِمُ اَخُـــو الْمُسْلِمِ

**(അൽ മുസ്‌ലിമു അഖുൽ മുസ്‌ലിം)**
**ഒരു മുസ്‌ലിം മറ്റൊരു മുസ്‌ലിമിന്റെ സഹോദരനാണ്.**
അതുകൊണ്ട് തന്നെ മുസ്‌ലിംകൾക്കിടയിൽ സാഹോദര്യവും സ്നേഹവും ഉണ്ടായിരിക്കണം. വിശുദ്ധ ഖുർആനും اِنَّمَا الْمُؤْمِنُوْنَ اِخْوَةٌ (വിശ്വാസികൾ സഹോദരങ്ങളാണ്) എന്ന് പറഞ്ഞിരിക്കുന്നു.

## 30. اَلْمَـطْـعُـوْنُ شَهِـيْدٌ

**(അൽ മത്ഊനു ശഹീദ്)**
**പ്ലേഗ് ബാധിച്ച് മരിക്കുന്നവൻ ശഹീദാണ്.**

അതായത് പ്ലേഗ് മൂലം മരിക്കുന്ന മുസ്ലിം ശഹീദ് (രക്തസാക്ഷി) ആകുന്നു. കാരണം പ്ലേഗിന്റെ ബുദ്ധിമുട്ടുകൾ അയാളുടെ പാപങ്ങൾക്ക് പ്രായശ്ചിത്തമായി മാറുന്നു.

## 31. لَا وَصِـيَّةَ لِوَارِثٍ

**(ലാ വസിയ്യത്ത ലി വാരിസ്)**
**അനന്തരാവകാശികൾക്ക് വേണ്ടി ഒസ്യത്ത് ചെയ്യുന്നത് നിഷിദ്ധമാണ്.**

അതായത് ശരീഅത്ത് അനന്തരാവകാശം നിശ്ചയിച്ചിട്ടുള്ള മകൻ, പിതാവ്, ഭാര്യ തുടങ്ങിയവർക്ക് അതിൽ അധികം ഒസ്യത്ത് ചെയ്യുന്നത് നിഷിദ്ധമാണ്. ശരീഅത്ത് പിന്തുടർച്ചയായി നിശ്ചയിച്ചിട്ടുള്ള ഓഹരിയിൽ അധികം ഒസ്യത്ത് ചെയ്യുന്നത് അനുവദനീയമല്ല. എന്നാൽ അനന്തരാവകാശി അല്ലാത്ത സഹോദരി, സഹോദരൻ, പൗത്രൻ തുടങ്ങിയവർക്ക് മൂന്നിൽ ഒന്ന് വരെ ഒസ്യത്ത് ചെയ്യാവുന്നതാണ്.

## 32. لَا تَـعُـدْ فِيْ صَدَقَـتِكَ

**(ലാ തഊദ് ഫീ സദഖതിക്ക)**
**നൽകിയ ദാനം തിരിച്ച് വാങ്ങരുത്.**

ഒരിക്കൽ സ്വദ്ഖ(ദാനം) ആയി നൽകിയ വസ്തു തിരിച്ചു വാങ്ങുന്നത് വില കൊടുത്തു കൊണ്ടാണെങ്കിൽ പോലും അനുവദനീയമല്ല. ഒരാൾ സ്വദ്ഖയായി നൽകിയ സാധനം അയാൾക്കല്ലാതെ മറ്റൊരാൾക്ക് സമ്മാനമായി നൽകാവുന്നതാണ്.

## 33. اَلنَّدَمُ تَوْبَةٌ

**(അന്നദമു തൗബ)**
**ചെയ്ത പാപത്തിൽ ലജ്ജിക്കുന്നതാണ് യഥാർഥ പശ്ചാത്താപം.**

ലജ്ജയും നാണവും ഉണ്ടാകുന്നതുവരെ വാക്കുകൾ കൊണ്ടുള്ള പശ്ചാത്താപം ഒന്നുമല്ല.

## 34. اِجْتَنِبُوْا كُلَّ مُسْكِرٍ

**(ഇജ്തനിബൂ കുല്ല മുസ്കിരിൻ)**
**എല്ലാത്തരം ലഹരി വസ്തുക്കളിൽനിന്നും രക്ഷപ്പെടുക.**

കാരണം ഏത് ലഹരിയും ആരോഗ്യത്തെ നശിപ്പിക്കുകയും ദുസ്വഭാവത്തിന്റെ അടിമയാക്കുകയും ബുദ്ധിമാന്ദ്യത്തിന് കാരണമാവുകയും ചെയ്യുന്നു.

## 35. لَا تَتَمَنَّوُا الْمَوْتَ

**(ലാ തതമന്നഉൽ മൗത്)**
**മരണം ആഗ്രഹിക്കരുത്.**

കാരണം മരണത്തിനു ശേഷം കർമങ്ങളുടെ ശൃംഖല അവസാനിക്കുന്നു. മരണം ആഗ്രഹിക്കുന്നവന് അവസാനം ആത്മഹത്യ ചെയ്യാനുള്ള ചിന്ത ഉണ്ടാകാൻ സാധ്യതയുണ്ട്. മരണം ആഗ്രഹിക്കുന്നവൻ അല്ലാഹുവിന്റെ ഭൗതിക അനുഗ്രഹങ്ങളോട് നന്ദികേട് കാണിക്കുന്നവനും തനിക്ക് ഇവിടെ അല്ലാഹുവിന്റെ ഔദാര്യങ്ങളൊന്നും ഇല്ലെന്നു കരുതുന്നവനും ആണ്.

## 36. اَلسَّلَامُ قَبْلَ الْكَــلَامِ

**(അസ്സലാമു ഖബ്‌ലൽ കലാം)**

**സംഭാഷണം തുടങ്ങുന്നതിനു മുമ്പേ സലാം പറയുക.**

അതായത് ആരെയെങ്കിലും കണ്ടുമുട്ടിയാൽ അല്ലെങ്കിൽ ഏതെങ്കിലും സദസ്സിൽ പോയാൽ ആദ്യം സലാം പറയുക. അതിനു ശേഷം മറ്റ് കാര്യങ്ങൾ സംസാരിക്കുക.

## 37. تَــــرْكُ الدُّعَآءِ مَعْصِيَةٌ

**(തറ്കു ദ്ദുആഇ മഅ്സ്വിയഃ)**

**ദുആ ഉപേക്ഷിക്കുന്നത് പാപമാണ്.**

തന്റെ കാര്യങ്ങളൊക്കെ അല്ലാഹുവിന് അറിയാമെന്നും അതുകൊണ്ട് അവനോട് ചോദിക്കുന്നതും ദുആ ചെയ്യുന്നതും ശരിയല്ലെന്നും കരുതുന്നവർ ചിന്തിക്കട്ടെ.

## 38. زِنْ وَارْجِــــــحْ

**(സിൻ വർജിഹ്)**

**അളന്നുകൊടുക്കുമ്പോൾ കൂടുതലായി കൊടുക്കുക.**

ഈ ഉപദേശം വിശിഷ്യാ കച്ചവടക്കാർക്കുള്ളതാണ്. നഷ്ടം വരുത്തുന്നതിനും തൂക്കം കുറവാക്കുന്നതിന്നും പകരം ഔദാര്യമെന്ന നിലക്ക് അധികം അളന്ന് കൊടുക്കുക.

## 39. اِتَّـــــــقُوا اللّٰهَ فِى النِّسَآءِ

**(ഇത്തഖുല്ലാഹ ഫിന്നിസാഅ്)**

**സ്ത്രീകളുടെ കാര്യത്തിൽ ദൈവത്തെ ഭയപ്പെടുക.**

കാരണം അവർ അബലകളും അനുഭവം കുറഞ്ഞവരും കല്പനകൾ അനുസരിക്കുന്നവരുമാണ്. ആയതിനാൽ അവരുടെ അവകാശങ്ങളെ ഗൗനിക്കുകയും അവർക്ക് നല്ല ശിക്ഷണം നൽകുകയും ചെയ്യുക.

## 40. طَلَبُ الْحَلَالِ جِهَادٌ

## (ത്വലബുൽ ഹലാലി ജിഹാദ്)

## അനുവദനീയമായ ഉപജീവനം തേടുന്നതും ജിഹാദാണ്.

പ്രത്യേകിച്ചും ഇക്കാലഘട്ടത്തിൽ അനുവദനീയമായ ഉപജീവനം നേടുന്നത് വളരെ പ്രയാസകരമാണ്. കള്ളക്കച്ചവടം, ചതി, വഞ്ചന, തട്ടിപ്പ്, വാഗ്ദാന ലംഘനം, അവകാശ ധ്വംസനം, വിശ്വാസവഞ്ചന എന്നിവ ഹലാലും, ഹറാമും തമ്മിലുള്ള വ്യതിരിക്തത തന്നെ ഇല്ലാതായിരിക്കും വിധം സർവസാധാരണമായിരിക്കുന്നു,

# ചെഹ്ലെ ഹദീസ്

## (നാല്പത് ഹദീസുകൾ)

**1. اِنَّمَاالْاَعْمَالُ بالنِّيَّاتِ**

**കർമങ്ങൾ ഉദ്ദേശ്യത്തിൽ അധിഷ്ഠിതമാകുന്നു.**

**2. اَلْمُسْلِمُ مِرْأَةُ الْمُسْلِمِ**

**ഒരു മുസ്ലിം മറ്റൊരു മുസ്ലിമിന്റെ കണ്ണാടിയാകുന്നു.**

**3. اَلدَّالُ عَلَى الْخَيْرِ كَفاعِلِهِ**

**നന്മയെക്കുറിച്ചു മാർഗദർശനം നൽകുന്ന ആൾ അതു ചെയ്യുന്നവനെപ്പോലെയാണ്.**

**4. عِدَةُالْمُؤْمِنِ كَاَخْذِ الْكَفِّ**

**വിശ്വാസിയുടെ വാഗ്ദാനം കയ്യിൽ കിട്ടിയത് പോലെയാണ്.**

**5. لَا يَحِلُّ لِمُؤْمِنِ اَنْ يَّهْجُرَ اَخَاهُ فَوْقَ ثَلَاثَةِ اَيَّامٍ**

**ഒരു വിശ്വാസി തന്റെ സഹോദരനോട് മൂന്ന് ദിവസത്തിലധികം ബന്ധം വിഛേദിക്കുന്നത് അനുവദനീയമല്ല.**

## 6. لَا يَشْكُرُ اللّٰهَ مَن لَّا يَشْكُرُ النَّاسَ

ജനങ്ങളോടു നന്ദി കാണിക്കാത്തവൻ
അല്ലാഹുവിനോടും നന്ദികാണിക്കുകയില്ല.

## 7. سَيِّدُ الْقَوْمِ خَادِمُهُمْ

സമുദായത്തിന്റെ നേതാവ് അവരുടെ സേവകനാണ്.

## 8. لَيْسَ الْخَبَرُ كَالْمُعَايَنَةِ

കേട്ടറിവ് കണ്ടറിവ് പോലെയല്ല.

## 9. خَيْرُ الْاُمُوْرِ اَوْسَطُهَا

കാര്യങ്ങളിൽ ഉത്തമമായത് അതിന്റെ
മധ്യനിലയിലുള്ളതാണ്.

## 10. اَلْمَجَالِسُ بِالْاَمَانَةِ

സദസ്സുകൾ വിശ്വസ്തതയിൽ അധിഷ്ഠിതമായിരിക്കണം.

## 11. اَلصَّلَاةُعِمَادُ الدِّيْنِ

നമസ്കാരം ദീനിന്റെ തൂണാകുന്നു.

## 12. خَيْرُ الزَّادِ التَّقْوٰى

ഏറ്റവും നല്ല കരുതൽ വിഭവം സൂക്ഷ്മത ആകുന്നു.

## 13. اَلْيَدُ الْعُلْيَا خَيْرٌ مِّنْ يَدِالسُّفْلٰى

കൊടുക്കുന്ന കൈ വാങ്ങുന്ന കൈയേക്കാൾ ശ്രേഷ്ഠമാണ്.

## 14. اَلسَّعِيدُ مَنْ وُّعِضَ بِغَيْرِهٖ

മറ്റുള്ളവരിൽ നിന്നും ഗുണപാഠം
ഉൾക്കൊള്ളുന്നവനാണ് ഭാഗ്യവാൻ.

## 15. لَيْسَ مِنَّا مَنْ غَشَّنَا

നമ്മെ വഞ്ചിക്കുന്നവൻ നമ്മിൽ പെട്ടവനല്ല.

## 16. طَلَبُ الْعِلْمِ فَرِيْضَةٌ عَلٰى كُلِّ مُسْلِمٍ وَّمُسْلِمَةٍ

അറിവ് നേടേണ്ടത് ഓരോ മുസ്‌ലിം സ്ത്രീക്കും
പുരുഷനും നിർബന്ധമാണ്.

## 17. اَلْغِنٰى غِنَى النّفْسِ

യഥാർഥ ഐശ്വര്യം മനസ്സിന്റെ ഐശ്വര്യമാകുന്നു.

## 18. اَلْحَـــيَاءُ خَيْرٌ كُلُّهٗ

ലജ്ജ അത്യന്തം നല്ലതാകുന്നു.

## 19. سِبَابُ الْمُسْلِمِ فُسُوْقٌ

മുസ്‌ലിം ചീത്ത പറയുന്നത് പാപമാകുന്നു.

## 20. اَلنَّاسُ كَاَسْنَانِ الْمُشْطِ

ജനങ്ങൾ ചിർപ്പിന്റെ പല്ല് പോലെയാണ് (ചേർന്നിരിക്കേണ്ടത്.)

## 21. اِتَّقُو النَّارَ وَلَوْ بِشِقِّ تَمْرَةٍ

ഒരു കഷണം കാരക്ക ദാനം ചെയ്തിട്ടാണെങ്കിലും
അഗ്നിയിൽ നിന്ന് രക്ഷപ്പെടുക.

## 22. مَا قَلَّ وَكَفٰى خَيْرٌ مِّمَّا كَثُرَ وَاَلْهٰى

കുറഞ്ഞതും മതിയായതുമായ സമ്പത്ത് ധാരാളമുള്ളതും അശ്രദ്ധനാക്കുന്നതുമായ സമ്പത്തിനേക്കാൾ ഉത്തമമമാണ്.

## 23. اَلرَّاجِعُ فِىْ هِبَتِهٖ كَالرَّاجِعِ فِىْ قَيْئِهٖ

ഉപഹാരം തിരിച്ചുവാങ്ങുന്നവൻ ഛർദിച്ചത് തിന്നുന്നവനെപ്പോലെയാണ്.

## 24. اَلْبَلاَءُ مُوَكَّلٌ بِالْمَنْطِقْ

ആപത്തുകൾ സംസാരത്തെ ആശ്രയിച്ചിരിക്കുന്നു.

## 25. اِسْتَعِيْنُوْا عَلَى الْحَوَائِجِ بِالْكِتْمَانِ

തങ്ങളുടെ ആവശ്യങ്ങൾക്കായി രഹസ്യമായി സഹായം തേടുക.

## 26. اَلْحَرْبُ خُدْعَةٌ

യുദ്ധം ഒരു അടവു തന്ത്രമാകുന്നു.

## 27. اَلْمُسْتَشَارُ مُؤْتَمَنٌ

അഭിപ്രായം ചോദിക്കപ്പെടുന്ന ആൾ വിശ്വസ്തനായിരിക്കണം.

## 28. اَلْجَنَّـــةُ تَحْتَ اَقْدَامِ الْاُمَّهَاتِ

സ്വർഗം മാതാക്കളുടെ കാൽ കീഴിലാകുന്നു.

**29. اِذَا جَآءَ كُمْ كَرِيْمُ قَوْمٍ فَاَكْرِمُوْهُ**

**ഒരു സമുദായത്തിലെ ആദരണീയനായ വ്യക്തി നിങ്ങളുടെ അടുക്കൽ വന്നാൽ നിങ്ങൾ അദ്ദേഹത്തെ ബഹുമാനിക്കുക.**

**30. اَلدُّنْيَا سِجْنٌ لِّلْمُؤْمِنِ وَجَنَّةٌ لِّلْكَافِرِ**

**ഇഹലോകം വിശ്വാസിക്കു കാരാഗൃഹവും അവിശ്വാസിക്കു സ്വർഗവുമാണ്.**

**31. اَفْشُوا السَّلاَمَ بَيْنَكُمْ**

**പരസ്പരം സലാം പറയുന്നത് വ്യാപിപ്പിക്കുക.**

**32. لَا يَدْخُلُ الْجَنَّةَ قَاطِعٌ**

**ബന്ധം വിച്ഛേദിക്കുന്നവൻ സ്വർഗത്തിൽ പ്രവേശിക്കുന്നതല്ല.**

**33. كَادَالْفَقْرُ اَنْ يَّكُوْنَ كُفْرًا**

**ദാരിദ്ര്യം കുഫ്റായി പരിണമിച്ചേക്കാം .**

**34. اَلْمَرْءُ مَعَ مَنْ اَحَبَّ**

**മനുഷ്യൻ അയാൾ സ്നേഹിക്കുന്നവനോടൊപ്പമാണ്.**

**35. مَا هَلَكَ امْرَءٌ عَرَفَ قَدْرَهُ**

**തന്റെ യഥാർഥ നില മനസ്സിലാക്കുന്നവൻ നശിക്കുകയില്ല.**

**36. اَلتَّائِبُ مِنَ الذَّنْبِ كَمَنْ لَّا ذَنْبَ لَهٗ**

**പാപത്തിൽ നിന്നും പശ്ചാത്തപിക്കുന്നവൻ
പാപം ചെയ്യാത്തവനെപ്പോലെയാണ്**

**37. خَيْرُكُمْ مَنْ تَعَلَّمَ الْقُرْاٰنَ وَعَلَّمَهٗ**

**വിശുദ്ധ ഖുർആൻ പഠിക്കുകയും പഠിപ്പിക്കുകയും
ചെയ്യുന്നവനാകുന്നു നിങ്ങളിൽ ഏറ്റവും ഉത്തമൻ.**

**38. اَلْمُسْلِمُ مَنْ سَلِمَ الْمُسْلِمُوْنَ مِن لِّسَانِهٖ وَيَدِهٖ**

**ആരുടെ നാവിൽ നിന്നും കൈയ്യിൽ നിന്നും
മറ്റു മുസ്‌ലിംകൾ സുരക്ഷിതരാണോ
അവനാണ് യഥാർഥ മുസ്‌ലിം**

**39. اَلْيَمِيْنُ الْفَاجِرَةُ تَدَعُ الدِّيَارَ بَلَاقِعُ**

**കള്ളസത്യം വീടുകളെ വിജനമാക്കുന്നു.**

**40. لَايُؤْمِنُ اَحَدُكُمْ حَتّٰى يُحِبَّ لِاَخِيْهِ مَا يُحِبُّ لِنَفْسِهٖ**

**താൻ ഇഷ്ടപ്പെടുന്നത് തന്റെ സഹോദരന് വേണ്ടിയും
ഇഷ്ടപ്പെടുന്നതുവരെ നിങ്ങളിൽ ആരും തന്നെ
യഥാർഥ വിശ്വാസിയായിത്തീരുന്നതല്ല.**

## വഖ്ഫെ നൗ സിലബസ്സിൽ മന:പാഠമാക്കാൻ ഉൾപ്പെടുത്തിയിട്ടുള്ള മറ്റ്

# ഹദീസുകൾ

1. مَنْ لَّا يَرْحَمْ لَا يُرْحَمْ

**കരുണ ചെയ്യാത്തവനുമേൽ കരുണ ചെയ്യപ്പെടുന്നതല്ല.**

2. مَنْ قُتِلَ دُوْنَ مَا لِهِ فَهُوَشَهِيْدٌ

**തന്റെ സമ്പത്ത് സംരക്ഷിക്കുന്നതിനിടെ വധിക്കപ്പെടുന്നവൻ ശഹീദ് ആകുന്നു.**

3. اَلطُّهُوْرُ شَطْرُ الْاِيْمَانِ

**വൃത്തി വിശ്വാസത്തിന്റെ ഭാഗമാകുന്നു.**

4. كُلْ بِيَمِيْنِكَ وَمِمَّايَلِيْكَ

**വലതു കൈ കൊണ്ട് ഭക്ഷിക്കുക, മുന്നിലുള്ള ഭാഗത്ത് നിന്ന് ഭക്ഷിക്കുക.**

5. اِنَّ مِنَ الشِّعْرِلَحِكْمَةً وَاِنَّ مِنَ الْبَيَانِ لَسِحْرًا

**ചില കവിതകൾ യുക്തിഭദ്രവും ചില പ്രഭാഷണങ്ങൾ മാസ്മരികവുമാണ്.**

6. اِيَّاكُمْ وَالظَّنَّ فَاِنَّ الظَّنَّ اَكْذَبُ الْحَدِيْثِ

**ഊഹങ്ങളിൽ നിന്ന് രക്ഷപ്പെടുക,തീർച്ചയായും ഊഹങ്ങൾ ഏറ്റവും വലിയ കള്ളമാകുന്നു.**

7. اِيَّاكُمْ وَالْحَسَدَ فَاِنَّ الْحَسَدَ يَأْكُلُ الْحَسَنَاتِ كَمَا تَأْكُلُ النَّارُ الْحَطَبَ

**അസൂയയിൽ നിന്ന് രക്ഷപ്പെടുക,**
**തീ വിറകിനെ എരിച്ചു കളയുന്നതുപോലെ**
**തീർച്ചയായും അസൂയ നന്മകളെ എരിച്ചു കളയുന്നു.**

8. حُبُّ الْوَطَنِ مِنَ الْاِيْمَانِ

**രാജ്യ സ്നേഹം വിശ്വാസത്തിന്റെ ഭാഗമാകുന്നു.**

9. حُبُّكَ الشَّيْئَ يُعْمِىْ وَيُصِمُّ

**ഏതെങ്കിലും വസ്തുവിനോടുള്ള നിന്റെ സ്നേഹം**
**നിന്നെ അന്ധനും ബധിരനുമാക്കി മാറ്റുന്നു.**

10. جُبِلَتِ الْقُلُوْبُ عَلٰى حُبِّ مَنْ اَحْسَنَ اِلَيْهَا بُغْضِ مَنْ اَسَآئَ اِلَيْهَا

**ഔദാര്യം ചെയ്യുന്നവരോട് സ്നേഹവും**
**തിന്മ ചെയ്യുന്നവരോട് വെറുപ്പും**
**പ്രകൃത്യാ തന്നെ ഹൃദയത്തിൽ ഉള്ളതാണ്.**

11. اَلسَّفَرُ قِطْعَةٌ مِّنَ الْعَذَابِ

**യാത്ര ദുരിതങ്ങളുടെ കഷ്ണമാകുന്നു.**

# തിരുനബി(സ)യുടെ സ്വഭാവ ചിത്രം

**ഹദ്റത്ത് അലി(റ) നബി(സ)തിരുമേനിയോട് തിരുസുന്നത്തിനെക്കുറിച്ച് ചോദിച്ചപ്പോൾ പറഞ്ഞ മറുപടി.**

**1. اَلْمَعْرِفَةُ رَأْسُ مَالِيْ**

**അല്ലാഹുവിനെക്കുറിച്ചുള്ള അറിവാണ് എന്റെ മൂലധനം.**

**2. وَالعَقْلُ اَصْلُ دِيْنِيْ**

**ബുദ്ധി(യുക്തി)യാണ് എന്റെ ദീനിന്റെ അടിസ്ഥാനം.**

**3. وَالْحُبُّ اَسَاسِيْ**

**സ്നേഹമാണ് എന്റെ അടിത്തറ.**

4. وَالشَّوقُ مَرْكَبِيْ

ജിജ്ഞാസയാണ് എന്റെ വാഹനം.

5. وَذِكْرُ اللّٰهِ اَنِيسِيْ

ദൈവസ്മരണയാണ് എന്റെ സല്ലാപപ്രിയൻ.

6. وَالثِّقَةُ كَنْزِى

ആത്മവിശ്വാസമാണ് എന്റെ ഭണ്ഡാരം.

7. وَالْحُزْنُ رَفِيْقِي

ദു:ഖമാണ് എന്റെ കൂട്ടുകാരൻ.

8. وَالعِلمُ سَلاَحِيْ

വിജ്ഞാനമാണ് എന്റെ ആയുധം.

9. وَالصَّبْرُ رِدَائِي

ക്ഷമയാണ് എന്റെ പുതപ്പ്.

10. وَالرَّضَاءُ غَنِيمَتِي

സംതൃപ്തിയാണ് എന്റെ സമ്പത്ത്.

11. وَالعَجْزُ فَخْرِى

വിനയമണ് എന്റെ അഭിമാനം.

12. وَالزُّهْدُ حِرْفَتِي

ഭയഭക്തി(സൂക്ഷ്മത)യാണ് എന്റെ തൊഴിൽ.

**13. وَالْيَقِينُ قُوَّتِي**

**ദൃഢജ്ഞാനമാണ് എന്റെ ശക്തി.**

**14. وَالصِّدْقُ شَفِيعِي**

**സത്യസന്ധതയാണ് എന്റെ ശുപാർശകൻ.**

**15. وَالطَّاعَةُ حَسْبِي**

**അനുസരണമാണ് എന്റെ കുലീനത.**

**16. وَالْجِهَادُ خُلُقِي**

**അത്യദ്ധ്വാനമാണ് എന്റെ പ്രകൃതം.**

**17. وَقُرَّةُ عَيْنِي فِي الصَّلٰوةِ**

**നമസ്കാരത്തിലാണ് എന്റെ കൺകുളിർമ.**

**18. وَثَمَرَةُ فُؤَادِي فِي ذِكْرِهِ**

**ദൈവസ്മരണയിലാണ് എന്റെ ഹൃദയത്തിന്റെ മധുരഫലം.**

**19. وَغَمِّي لِأَجْلِ أُمَّتِي**

**എന്റെ ഉമ്മത്തിനെക്കുറിച്ചാണ് എന്റെ വേവലാതി.**

**20. وَشَوْقِي إِلٰى رَبِّي عَزَّ وَجَلَّ**

**പ്രതാപവാനും അന്തസ്സുടയവനുമായ എന്റെ റബ്ബിലേക്കാണ് എന്റെ ആഗ്രഹം.**

---

**അശ്ശിഫാ** By ഇയാളിബ്നു മൂസാ പേജ് 81

അവലബം:

**ശമാഇലെ മുഹമ്മദ്**(സ) By അബ്ദുസ്സമീ ഖാൻ, റബ്വ.